

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



**തെ**രുവുവിളക്കുകൾ കെട്ടുപോകുന്നതിനു മുൻപോ പിൻപോ ആണ് അവർ വന്നതെന്നു പറയാൻ വയ്യ. എൻെറ വീട്ടിൻെറ മുൻവശത്തുള്ള പാതയിൽ വിദ്യുച്ഛക്തികൊണ്ടു കത്തുന്ന വിളക്കുകളില്ല. ഇനിയുള്ള എൻെറ ഹ്രസ്വജീവിത കാലത്തിനിടയിൽ ഈ പാതയിൽ വെളിച്ചം കണ്ടു നടക്കാൻ ഭാഗ്യമുണ്ടാകുമെന്നും തോന്നുന്നില്ല. പക്ഷേ അവർക്കു വരാൻ കഴിഞ്ഞു. ഡോർബെല്ലിൻെറ പരുക്കൻ ശബ്ദംകേട്ട് ഞാൻ ഞെട്ടിയുണർന്നു. അർദ്ധരാത്രി. കിടക്കുന്നിടത്തെ സ്വിച്ച് ഇട്ട് വിളക്കു കത്തിച്ചു. മുററത്തെ മൂന്നു വിളക്കുകളുടെ സ്വിച്ചുകൾ ഓൺ ചെയ്തു. ജന്നൽ തുറന്നു നോക്കിയപ്പോൾ രണ്ടുപേർ നില്ക്കുന്നതു കണ്ടു. ഒരാൾക്കു തടിച്ച ശരീരം. മറേറയാൾക്കു കൃശശരീരം. 'എന്താ വേണ്ടത്?' എന്നു ഞാൻ വിനയത്തോടെ ചോദിച്ചു. സ്ഥൂലഗാത്രൻെറ മറുപടി:- ''ഞങ്ങൾ ജർമ്മനിയിൽ താമസിക്കുന്ന മലയാളികളാണ്. അവിടെ ഒരു മീററിങ്ങിനു ക്ഷണിക്കാനും സാഹിത്യത്തെക്കുറിച്ച് ഇപ്പോൾ ചിലതു സംസാരിക്കാനുമാണ് വന്നത്.'' വാതിൽ തുറക്കുന്നതു ശരിയല്ലെന്നു തോന്നിയതുകൊണ്ട് ഞാൻ അതു ചെയ്യാതെ അവരോടു കൂടുതൽ മര്യാദയോടെ പറഞ്ഞു:- ''ക്ഷമിക്കണം. എല്ലാവരും ഉറക്കമായി. ഞാനും ഉറങ്ങുകയായിരുന്നു. മാത്രമല്ല, കുടുംബത്തിലെ ഒരാൾ സുഖമില്ലാതെ കിടക്കുകയാണ്. നമ്മുടെ സംഭാഷണംകൊണ്ട് രോഗിണിയെ ഉണർത്തുന്നതും ശരിയല്ല. പിന്നെ ഞാൻ ഒരിടത്തും മീററിങ്ങിനു പോകുകയുമില്ല.'' വണ്ണമുള്ളയാൾ തെല്ലു പരുക്കൻ ശബ്ദത്തിൽ ചോദിച്ചു:- ''ഉറങ്ങി അല്ലേ? തുറക്കുന്നില്ല വാതിൽ അല്ലേ?''

എൻെറ മറുപടി:- ''ക്ഷമിക്കണം.'' അവർ പാതയിലെ ഇരുട്ടിലേക്കു പോയി. ഞാൻ ഗെയ്ററ് പൂട്ടിയിടാറില്ല. യൂഗോയുടെ 'പാവങ്ങൾ' എന്ന നോവലിൽ ഡിയിലെ ബിഷപ്പ് കഥാപാത്രമാണല്ലോ. അദ്ദേഹം ഗെയ്ററ് മാത്രമല്ല വീട്ടിലെ വാതിലുകളും തുറന്നിട്ടാണ് ഉറക്കം. 'ഇതു യേശുവിൻെറ ഭവനം. ആർക്കും ഏതുസമയത്തും കടന്നുവരാം' എന്ന മട്ടായിരുന്നു അദ്ദേഹത്തിന്. മെത്രാൻെറ ഈ മനോഭാവമാവാം എന്നെയും ഗെയ്ററ് തുറന്നിടാൻ പ്രേരിപ്പിച്ചത്. പക്ഷേ വിക്തോർ യൂഗോ സ്വന്തം ഭവനത്തിൻെറ വാതിലുകൾ തുറന്നിട്ടാണോ ഉറങ്ങിയിരുന്നത്? തീർച്ചയായുമല്ല. ഗെയ്ററ് വലിയ പൂട്ടിട്ട് ഭദ്രമാക്കിയിരിക്കും. വീട്ടിലെ വാതിലുകൾ കുററിയിട്ട് ഉറപ്പിച്ചോ എന്നു പലതവണ നോക്കിയിട്ടേ അദ്ദേഹം കിടക്കയിലേക്കു ചരിഞ്ഞിരിക്കൂ. 'ഏട്ടിലെപ്പട്ടി' എന്നതു നമുക്കു ഓർമ്മ വേണം. ഓർമ്മിക്കാതെ കഥാപാത്രത്തിൻെറ സ്വാധീനത്തിലമർന്ന് ഗെയ്ററ് തുറന്നിട്ട് ഉറങ്ങിയാൽ ''ഗൾഫ് പ്രതിസന്ധി'' യുള്ള ഇക്കാലത്ത് ജർമ്മനിയിലേക്കു ക്ഷണിക്കാൻ ആളുകൾ ഇരുട്ടിലൂടെ വന്നെന്നുവരാം.

## പുതിയ പുസ്തകം

**വ**രൂ. സ്പാനിഷ് കവി ഫെദറീകോ ഗാർസീആ ലൊർകായുടെ ഒരു മനോഹരമായ കാവ്യം ആസ്വദിക്കാം. അതിൻെറ പേര് The Unfaithful Wife എന്ന്. ''കന്യകയാണെന്നു വിചാരിച്ചു ഞാൻ അവളെ നദീതീരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. പക്ഷേ അവൾക്കു ഭർത്താവുണ്ട്. ഗ്രീഷ്മകാലനിശീഥിനി... തെരുവുവിളക്കുകൾ പോയി. ചീവിടുകൾ പോയിട്ടില്ല. ഞാനവളുടെ നിദ്രാധീനങ്ങളായ സ്തനങ്ങൾ തൊട്ടു. അവ ഹിയസിന്ത് പൂങ്കുലപൊലെ പെട്ടെന്നു വിടർന്നു. പത്തു കത്തികൾ കൊണ്ടു പട്ട് കീറിയാലെന്നതുപോലെ അവളുടെ പാവാടയുടെ കഞ്ഞിപ്പശ എൻെറ കാതുകളെ പീഡിപ്പിച്ചു... ശ്വാനന്മാരുടെ ചക്രവാളം വിദൂരതയിൽ ഓരിയിട്ടു... മണലിൽ, അവളുടെ തലവയ്ക്കാൻ വേണ്ടി ഞാനൊരു കുഴിയുണ്ടാക്കി... അവൾ വസ്ത്രങ്ങൾ മാററി... നിലാവുവീണ കണ്ണാടികളോ പുഷ്പദലങ്ങളോ അവളുടെ ശരീരത്തിനു തുല്യമല്ല. പ്രവാഹത്തിൽപ്പെട്ട് വിസ്മയിച്ച മീനെന്നപോലെ അവളുടെ തുടകൾ പ്രകമ്പനംകൊണ്ടു... അന്നു രാത്രി ഏററവും നല്ല രാജരഥ്യകളിലൂടെയാണ് ഞാൻ സഞ്ചരിച്ചത്. എന്നോട് അവൾ പറഞ്ഞ കാര്യങ്ങൾ പുരുഷനെന്ന നിലയിൽ എനിക്കു പറയാൻ മടിയാണ്. ചുംബനങ്ങളിലും മണ്ണിലും പൊതിഞ്ഞ അവളെ ഞാൻ നദീതീരത്തുനിന്നു മാററി. ലില്ലിപ്പൂക്കളുടെ വാളുകൾ അന്തരീക്ഷത്തെ പിളർന്നു... അവൾക്കു ഭർത്താവുള്ളതുകൊണ്ട് ഞാൻ അവളെ സ്നേഹിക്കാൻ ശ്രമിച്ചില്ല. എങ്കിലും നദീതീരത്തിലേക്കു കൊണ്ടുപോയപ്പോൾ അവൾ എന്നോടു പറഞ്ഞു അവൾ കന്യകയാണെന്ന്.''

ഈ സ്പാനിഷ് കാവ്യത്തിൻെറ പലവിധത്തി

**വാ**ക്കുകൾ ഉപയോഗിച്ചാണ് സംഭാഷണം. പക്ഷേ ഒരു ബിന്ദുവിനപ്പുറത്ത് വാക്കുകളില്ലാതെയും ആളുകൾ സംസാരിക്കും. ജീവിച്ചിരിക്കുന്ന വ്യക്തിയും മരിച്ച വ്യക്തിയും ഇങ്ങനെ വികാരവിചാരങ്ങൾ പകരുന്നുണ്ട്. ഒരു ബിന്ദു കടന്നാൽ ഉത്കൃഷ്ടമായ കലയ്ക്കും വാക്കുകൾ വേണ്ട.

188



ലോർക

ലുള്ള തർജ്ജമകൾ പല സമാഹാരഗ്രന്ഥങ്ങളിൽ ഞാൻ കണ്ടിട്ടുണ്ട്. ഇപ്പോൾ കണ്ടതു Helge Rubinstein എഡിററ് ചെയ്ത The Oxford Book of Marriage എന്ന മനോഹരമായ പുസ്തകത്തിലാണ്. (Oxford University Press-1990. വില: 320 രൂപ) പന്ത്രണ്ടുഭാഗങ്ങളായി തിരിച്ച ഈ ഗ്രന്ഥത്തിലെ Dangerous Liaisons എന്ന ഭാഗത്തിലാണ് ഈ കാവ്യം ഉള്ളത്. ഓരോന്നിനും രസകരമായ ആമുഖം എഴുതിച്ചേർത്തിട്ടുണ്ട്. When you marry your mistress, you automatically create a vacancy-നിങ്ങൾ കാമുകിയെ വിവാഹം കഴിക്കുമ്പോൾ അനുക്തസിദ്ധമെന്നപോലെ ഒരു ഒഴിവു സൃഷ്ടിക്കുന്നു എന്ന് ഒരാൾ. പുരുഷന്മാർ പൊതുവെ ബഹുവനിതാകുതുകികളാണ്. സ്ത്രീകൾക്കും ചാരിത്രലംഘനം വൈഷമ്യമുള്ള കാര്യമല്ല. ചാരിത്രം നല്ല ഗുണമാണോ? അതേയെന്നു പറയേണ്ടതില്ല. അതൊരു ധർമ്മം മാത്രമാണ്. ആ ധർമ്മത്തോടെ കഴിഞ്ഞുകൂടുന്ന സ്ത്രീ പരസ്ത്രീഗമനത്തിൽ തൽപരനായ പുരുഷനുമായി ഇടയുമ്പോൾ ആപത്തുണ്ടാകുന്നു. ഇതിനെ ഉദാഹരിക്കാനായി എത്രയെത്ര ഉപന്യസ്തവാക്യങ്ങളാണ് (quotations) ഗ്രന്ഥകർത്രി നല്കുന്നത്! ഓരോന്നും രസകരമെന്നേ പറയേണ്ടു.

സ്ററാലിന്റെ തടങ്കൽപ്പാളയത്തിൽ വച്ച് മരിക്കുകയോ വധിക്കപ്പെടുകയോ ചെയ്ത മഹാകവി ഒസിപ് മാന്ദിൽ സ്ററെമിന്റെ ഭാര്യ അദ്ദേഹത്തിന് എഴുതിയ അവസാനത്തെ കത്ത് ഇതിൽ ചേർത്തിട്ടുണ്ട്. കണ്ണീരൊഴുക്കാതെ അതു വായിച്ചു തീർക്കാൻ പററില്ല നമുക്ക്. ദീർഘമായ ആ കത്തിൽനിന്നു തുടക്കത്തിലെ ചില വാക്യങ്ങൾ മാത്രം എടുത്തെഴുതാം:-

Osia, my beloved, far awary sweet heart!

I have no words, my darling, to write this letter that you may never read, perhaps. I am writing it into empty space. Perhaps you will come back and not find me here. Then this will be all you have left to remember me by.... (Page 369) അവസാനത്തെ വാക്യം കൂടിയാകട്ടെ. It's me: Nadia. Where are you? Farewell. Nadia. (Page 370)

ദാമ്പത്യജീവിതത്തിന്റെ എല്ലാ വശങ്ങളും ഇതിലെ ഉദ്ധൃത ഭാഗങ്ങളിലുണ്ട്. ഒററയിരിപ്പിൽ വായിച്ചുതീർക്കാനുള്ളതല്ല ഇപ്പുസ്തകം. ഒന്നോ രണ്ടോ ഖണ്ഡിക ഒരിക്കൽ വായിക്കുക; പിന്നെ സമയമുള്ളപ്പോൾ മററു ചില ഖണ്ഡികകൾ. ഓരോ പാരായണവും രസകരമായിരിക്കും.

## ഇത്തി(ശ്)ക്കണ്ണി

'എനിക്ക് അദ്ദേഹമില്ലാതെ ജീവിക്കാനൊക്കുകയില്ല' എന്ന് അവളും 'അവളെക്കൂടാതെ എനിക്കു ജീവിതമില്ല' എന്ന് അയാളും പറയുന്നതു പച്ചക്കള്ളമാണ്. ഇങ്ങനെ പറഞ്ഞ ഒരു സ്ത്രീയുടെ ഭർത്താവു മരിച്ചിട്ട് ഏറെ ദിവസങ്ങൾ കഴിയുന്നതിനുമുൻപ്, ഞാൻ അവരുടെ ദുഃഖത്തിൽ പങ്കുകൊള്ളാൻ പോയി; ഞാനങ്ങനെ മരണം അന്വേഷിച്ചു പോകാറില്ലെങ്കിലും. മരിച്ചയാൾ എന്റെ സ്നേഹിതനായിരുന്നതുകൊണ്ട് എനിക്ക് ചെറിയൊരു വിഷാദമുണ്ടായിരുന്നു. മൗനം അവലംബിച്ച് ഞാൻ ആ വീട്ടിന്റെ പൂമുഖത്തു കാലുകുത്തിയപ്പോൾ ഭർത്തൃവിയോഗവിഷണ്ണയായ ഭാര്യയെയല്ല കണ്ടത്. ആഹ്ലാദത്തിന്റെ ഉടലെടുത്ത രൂപം. ഭർത്താവിന്റെ മരണത്തിന്റെ പേരിൽ കിട്ടിയ വലിയ തുകയിൽ ഒരംശം കൊടുത്ത് വില വളരെക്കൂടിയ കാറ് വാങ്ങിയിരിക്കുന്നു. അതിൽക്കയറി എവിടെയോ അവർ പോകാൻ ഭാവിക്കുമ്പോഴാണ് ആഹ്ലാദം അലതല്ലുന്ന ആ അന്തരീക്ഷത്തിൽ ഞാൻ ചെന്നുപെട്ടത്. 'പോയിട്ടുവരൂ' എന്നു മൃദുലമായി അറിയിച്ചതിനുശേഷം ഞാൻ റോഡിലേക്കു പോന്നു. അന്തരിച്ച സുഹൃത്തിനെ ഓർമ്മിച്ച് എന്റെ കണ്ണുകൾ നനഞ്ഞു. ഇത് ആ സ്ത്രീയുടെ മാത്രം രീതിയല്ല. എല്ലാവരും ഇങ്ങനെയാണ്. ഭാര്യ നഷ്ടപ്പെട്ട പുരുഷനും വിഭിന്നനാണെന്നു കരുതേണ്ടതില്ല. മരിച്ചയാളിന്റെ വകയായി ഒന്നും കിട്ടിയില്ലെങ്കിൽ സ്ത്രീ ദുഃഖിച്ചെന്നുവരും. അത് കഞ്ഞികുടിക്കാൻ മാർഗ്ഗമില്ലല്ലോ എന്നു കരുതിയുള്ള ദുഃഖം മാത്രമായിരിക്കും. ഭാര്യയുടെ മരണംകൊണ്ടു ഭർത്താവിന് ഒന്നും നഷ്ടപ്പെടാനില്ലാത്തതുകൊണ്ട് അയാൾക്ക് ദുഃഖത്തിന്റെ കണികപോലും കാണില്ല. പ്രിയപ്പെട്ട വായനക്കാർ വിചാരിക്കരുത് ഞാൻ 'സിനിക്കാ'ണെന്ന്. നമ്മുടെയൊക്കെ ദുഃഖം ഒരുതരത്തിലുള്ള നാട്യമാണ്. ഭർത്താവ് ജീവിച്ചിരിക്കുമ്പോൾ അയാളെ പററിപ്പിടിച്ചു ജീവിക്കും ഭാര്യ. അയാളുടെ വിരൽ റെയ്സർ ബ്ളെയ്ഡ് കൊണ്ടൊന്നു മുറിഞ്ഞാൽ 'അയ്യോ' എന്ന് അവൾ നിലവിളിക്കും. സ്നേഹമല്ല അത്. ഈ സ്നേഹനാട്യത്തെ 'ഇത്തിൾക്കണ്ണി മനോഭാവ'മെന്ന് ഒരു മനഃശാസ്ത്രജ്ഞൻ വിളിക്കുന്നു. (അദ്ദേഹത്തിന്റെ പേരു മറന്നുപോയി. ഇത്തിൾ പററിപ്പിടിച്ച മരത്തിനു കേടുവന്നാൽ അതിനു 'ജീവിത'മില്ല. അതുകൊണ്ട് വൃക്ഷത്തിനു വരുന്ന ഓരോ ദോഷവും ഇത്തി(ശ്)ക്കണ്ണിക്കു ഉത്കണ്ഠാജനകമത്രേ. സുന്ദർ കലാകൗമുദിയിൽ എഴുതിയ "അരുന്ധതി വീണ്ടും പിറന്ന വീട്ടിലേക്കു മടങ്ങുന്നു" എന്ന കഥയിലെ അരുന്ധതിയെ ഞാൻ ഇത്തിക്കണ്ണിയായിട്ടാണ് കരുതുക. അവളുടെ ഭർത്താവു മരിച്ചു. സ്ത്രീക്കു മററൊരു ആശ്രയസ്ഥാനം വേണം. വേരുകൾ താഴ്ത്താൻ. അവൾ വേറൊരുത്തനെ വിവാഹം കഴിക്കുന്നു. ആദ്യത്തെ ഭർത്താവിൽനിന്നു ജനിച്ച കുഞ്ഞിനെയും അവളെയും അയാൾ പീഡിപ്പിച്ചുതുടങ്ങുന്നു. ഗത്യന്തരമില്ലാതെ കുഞ്ഞിനെയുംകൊണ്ടു അവൾ അച്ഛന്റെ വീട്ടിലേക്കു പോരുന്നു. എല്ലാക്കാലത്തും നടന്നിട്ടുള്ള സംഭവം. ഇനിയും നടക്കാൻ പോകുന്ന സംഭവം. കുഞ്ഞിന്റെ ദുഃഖം കഥാകാരൻ ഭേദപ്പെട്ട രീതിയിൽ ചിത്രീകരിക്കുന്നെങ്കിലും പൊതുവേ അനുഭൂതിരഹിതമാണ് ഈ രചന. സുന്ദർ യുവാവാണെങ്കിലും എന്റെ അഭ്യുദയകാംക്ഷിയാണ്. എന്റെ ഏതു ദുഃഖത്തിലും ആശ്വാസമരുളാൻ അദ്ദേഹം എറണാകുളത്തുനിന്ന് ഓടിയെത്തും. പക്ഷേ സ്നേഹത്തിന്റെ പേരിൽ, എനിക്കു കഥയെക്കുറിച്ചു തോന്നുന്നത് ഒളിച്ചുവയ്ക്കരുതല്ലോ. ഭർത്താവ് മാത്രമാണ് ആശ്രയസ്ഥാനമെന്നു സ്ത്രീ കരുതരുത്. തനിക്കു 'ചവിട്ടിമെതിക്കാ'നുള്ളവളാണ് ഭാര്യയെന്ന് ഭർത്താവും കരുതരുത്. സ്വന്തം വ്യക്തിത്വം പുലർത്തി ഭർത്താവും ഭാര്യയും കഴിഞ്ഞുകൂടണം. വ്യക്തിത്വത്തിൽ ആഘാതമേല്പിക്കുന്ന ഭർത്താവിനെ ഉപേക്ഷിക്കാൻ ഭാര്യയും വ്യക്തിത്വ

ഭർത്താവ് മാത്രമാണ് ആശ്രയസ്ഥാനമെന്നു സ്ത്രീ കരുതരുത്. തനിക്കു 'ചവിട്ടിമെതിക്കാ'നുള്ളവളാണ് ഭാര്യയെന്ന് ഭർത്താവും കരുതരുത്.

ത്തെ തകർക്കാൻ വരുന്ന ഭാര്യയെ ഉപേക്ഷിക്കാൻ ഭർത്താവും സന്നദ്ധത കാണിച്ചാൽ ദാമ്പത്യ ജീവിതത്തിലെ പല കുഴപ്പങ്ങളും പരിഹരിക്കാം. പക്ഷേ നമ്മുടെ സമുദായം ഇത്തിക്കണ്ണികളെ വളർത്തിക്കൊണ്ടിരിക്കുന്നു.

## ചോദ്യം, ഉത്തരം

''ഭാഗ്യമുള്ളവർ ആര്? സ്ത്രീകളോ പുരുഷന്മാരോ?''

''സംശയമെന്ത്? സ്ത്രീകൾ. അവർക്ക് റെഡിമെയ്ഡ് കണ്ണീരുണ്ട്. പുരുഷന് അതില്ല. അതുവേണമെങ്കിൽ അയാൾ മദ്യപിക്കണം. മദ്യപിച്ചാൽ സ്ത്രീയെക്കാൾ വേഗത്തിൽ പുരുഷൻ കരയും. അങ്ങനെ കരയുന്നവനെ ആശ്വസിപ്പിക്കാനും ഒക്കുകയില്ല. ഈ ലോകത്തെ ഏററവും 'റിഡിക്കുലസാ'യ രംഗം ഒരു മദ്യപൻ കരയുമ്പോൾ അയാളുടെ കൂടെച്ചേർന്ന് മൂന്നോ നാലോ മദ്യപന്മാർ കരയുന്നതാണ്.''

''നിങ്ങൾ വിവാഹം നടക്കുന്നിടത്തു പോകുകയില്ല. മരണം അന്വേഷിക്കില്ല. എഴുത്തിനു മറുപടി അയയ്ക്കുകില്ല എന്നൊക്കെ കേൾക്കുന്നു. ശരിയാണോ?''

''വിവാഹങ്ങൾക്കു ഞാൻ പോകാറില്ല. അതു തെററാണ്. മരണം നടന്ന വീട്ടിലും പോകാറില്ല. അതു വലിയ തെററാണ്. ഞാൻ ഒരു സമുദായത്തിലെ അംഗമാണ്. ആ അംഗമെന്ന നിലയിൽ ഇങ്ങനെയുള്ള കാര്യങ്ങളിൽ ഞാൻ പങ്കുകൊള്ളേണ്ടതാണ്. അതു ചെയ്തില്ലെങ്കിൽ ഞാൻ ഉൾപ്പെടുന്ന സമുദായം എന്നെ ബഹിഷ്കരിക്കും. ജീവിതത്തിലെ എല്ലാ താൽപര്യങ്ങളും നശിച്ച ഞാൻ കഴിഞ്ഞുകൂടുകയാണ്. ആവശ്യത്തിലധികം ജീവിച്ചു എന്നൊരു തോന്നൽ. കത്തുകൾക്കു മറുപടി അയയ്ക്കാത്തതു സമയമില്ലാത്തതുകൊണ്ടാണ്. ആഴ്ചയിൽ ഏഴുദിവസവും സാഹിത്യവാരഫലം എഴുതുന്ന എനിക്കു പേനയിൽ മഷി തീർന്നാൽ അതൊഴിക്കാൻപോലും സമയം കിട്ടാറില്ല.''

''മലയാളത്തിലെ ഏററവും വലിയ കഥാകാരനാര്?''

''ഉത്തരം പറയാൻ പ്രയാസമുണ്ട്. കാരൂർ നീലകണ്ഠപ്പിള്ള ഏതു പടിഞ്ഞാറൻ കഥാകാരനും സദൃശനാണ് എന്ന് കൈനിക്കര കുമാരപിള്ള പറഞ്ഞതിനോട് ഞാൻ ഏതാണ്ടു യോജിക്കുന്നു. അദ്ദേഹത്തിന്റെ 'മരപ്പാവകൾ' എന്ന കഥ അന്യാദൃശമാണ്.''

''നിങ്ങൾക്കു സ്നേഹിതനായി ആരെങ്കിലുമുണ്ടോ?''

''ഇല്ല. ശത്രുക്കളേയുള്ളു. അവർ രണ്ടുതരത്തിൽ. സാഹിത്യവാരഫലത്തിൽ പേരുകൾ പറയുന്നതുകൊണ്ടു ശത്രുക്കളായവർ ഒരു കൂട്ടർ. പേരുകൾ പറയാത്തതുകൊണ്ട് ശത്രുക്കളായവർ വേറൊരു കൂട്ടർ.''

''ഡോക്ടർമാർ നേരമ്പോക്കു പറയാത്തതെന്ത്?''

''നേരമ്പോക്കു പറയുന്ന ഡോക്ടർമാർ ധാരാളമുണ്ട്. എനിക്കറിയാവുന്നവരിൽ ഒരാൾ ഈ.എൻ.ററി സ്പെഷലിസ്ററായിരുന്ന തമ്പി. (നാരായണൻ തമ്പി എന്നാണെന്നു തോന്നുന്നു സമ്പൂർണ്ണമായ പേര്.) ഒരു സ്ത്രീ 'വലിയ ക്ഷീണമെനിക്ക്' എന്ന് അദ്ദേഹത്തോടു പറഞ്ഞപ്പോൾ 'നാക്കു നീട്ടൂ' എന്ന് നിർദ്ദേശം. വേറൊരു സ്ത്രീ കണ്ണു കടിക്കുന്നു എന്നുപറഞ്ഞപ്പോൾ 'ങ്ഹാ പെണ്ണുങ്ങൾക്കുള്ള രോഗം തന്നെയാണത്' എന്നു ഡോക്ടർ.''

''സുന്ദരിയായ സ്റെറനോഗ്രാഫറോ സുന്ദരിയായ ഭാര്യയോ?''

''സുന്ദരിയായ സ്റെറനോഗ്രാഫർ. ഭാര്യ സുന്ദരിയായാൽ എന്ത്? അതിസുന്ദരിയായാൽ എന്ത്? അവൾ ഭാര്യ മാത്രമല്ലേ?''

## മണ്ണിന്റെ മണം

ആഫ്രിക്കയിലെ നോവലിസ്ററ് ബെസ്സി ഹെഡ്ഡിനെക്കുറിച്ച് ഈ കോളത്തിൽ എഴുതിയിരുന്നു. അവരുടെ വിശിഷ്ടമായ നോവലിനെക്കുറിച്ചായിരുന്നു ആ പ്രതിപാദനം എന്നാണ് എന്റെ ഓർമ്മ. അവരുടെ Serowe-Village of The Rain Wind എന്ന പുസ്തകം അടുത്തകാലത്ത് ഞാൻ വായിച്ചു. ആഫ്രിക്കയിലെ സെറൊവെ ഗ്രാമത്തിലെ ആളുകളെക്കൊണ്ടു സംസാരിപ്പിച്ച് അവരുടെയും ഗ്രാമത്തിന്റെയും ചിത്രങ്ങൾ വരയ്ക്കുന്ന മനോഹരമായ ഈ പുസ്തകത്തിൽ ഒരു കഥയെടുത്തു ചേർത്തിട്ടുണ്ട് ബെസ്സി ഹെഡ്ഡ്.

''പട്ടണത്തിൽ ഏവരും അറിഞ്ഞ പേര് ഡിൻററ്സി ഡിങ്കോയുടെ മകൻ ബഞ്ചമിൻ ബേയോക്തി എന്നതാണ്. ഡി.ഡിയുടെ മകൻ ബി.ബി എന്നാണ് അയാൾ സ്വയം വിളിച്ചിരുന്നത്. ബി.ബി ജനപ്രീതി നേടാൻ പല കാരണങ്ങളുണ്ടായിരുന്നു. അവയിൽ ഒന്ന് ലണ്ടൻ സ്കൂൾ ഒഫ് ഈക്കണോമിക്സിൽനിന്ന് ഈക്കണോമിക്സ് ഡിഗ്രിനേടിയ ആദ്യത്തെ ആഫ്രിക്കക്കാരൻ അയാളായിരുന്നു എന്നതത്രേ. ബെൻസ് കാർ ആദ്യമായി വാങ്ങിച്ച ആഫ്രിക്കനും അയാൾ തന്നെയായിരുന്നു. അത്രയ്ക്കു ജനപ്രീതി അയാൾ നേടിയത് അന്യാദൃശമായ ശരീരത്താലാണ്. പെട്ടെന്ന് അയാളുടെ വയറ് വലുതായി. അത് അയാളുടെ വലിയ തലയ്ക്കു തുല്യം. വലിയ കണ്ണുകളും വലിയ കാതുകളും. അയാൾ എവിടെപ്പോയാലും ഡി.ഡിയുടെ മകൻ ബി.ബി എന്നുപറഞ്ഞ് ആളുകൾ കൈ വീശും. ബീയർ വില്ക്കുന്നിടത്ത് അയാൾ കൂടുതൽ ജനസമ്മതൻ. ബീയർ ചോദിക്കുമ്പോൾ അയാൾ ആ പേരു പറയില്ല. 'ആ സാധനം' എന്നേ പറയൂ. ഡി.ഡിയുടെ മകനെത്തുമ്പോൾ ബാറിലെ ആളുകൾക്കറിയാം അയാൾക്ക് 'ആ സാധനം' വേണമെന്ന്. 'ആ സാധനം' പുരുഷന്മാരെ ജ്ഞാനികളാക്കും; സ്ത്രീകളെ ബുദ്ധിശൂന്യകളാക്കും എന്ന് ബി.ബി പറഞ്ഞു. വേണമെങ്കിൽ ഡി.ഡിയുടെ മകനു വിവാഹം കഴിക്കാമായിരുന്നു. പക്ഷേ പശുവിനെ വാങ്ങിക്കാതെ വെറുതെ കിട്ടുന്ന പാലു

''ഭാഗ്യമുള്ളവർ ആര്? സ്ത്രീകളോ പുരുഷന്മാരോ?'' ''സംശയമെന്ത്? സ്ത്രീകൾ. അവർക്ക് റെഡിമെയ്ഡ് കണ്ണീരുണ്ട്. പുരുഷന് അതില്ല....''



ബെസ്സി ഹെഡ്ഡ്

''നിങ്ങൾക്ക് സ്നേഹിതനായി ആരെങ്കിലുമുണ്ടോ?'' ''ഇല്ല. ശത്രുക്കളേയുള്ളൂ. അവർ രണ്ടുതരത്തിൽ. സാഹിത്യ വാരഫലത്തിൽ പേരുകൾ പറയുന്നതുകൊണ്ടു ശത്രുക്കളായവർ ഒരുകൂട്ടർ. പേരുകൾ പറയാത്തതുകൊണ്ട് ശത്രുക്കളായവർ വേറൊരു കൂട്ടർ.''


കാരൂർ

കുടിക്കാനൊക്കുമെങ്കിൽ മേടിക്കലെന്തിന്? ബി.ബിയുടെ ബെൻസിൽ കയറി സഞ്ചരിക്കുന്നത് ഏതു പെൺകുട്ടിക്കും അഭിമാനകരമാണ്. ബെൻസിൻെറ ഉടമസ്ഥനും ഡിഗ്രിയെടുത്തവനും ഡി.ഡിയുടെ മകനുമായ അയാൾ ഏതു പെൺകുട്ടിയോടു സംസാരിച്ചാലും അത് അവൾക്ക് അഭിമാനകരം തന്നെ. ഓരോ ദിവസവും ബി.ബിക്ക് ഓരോ പെൺകുട്ടിയെ കിട്ടും. എന്നിട്ട് പെൺകുട്ടികളെ ബുദ്ധിശൂന്യകളാക്കുന്ന 'ആ സാധനം' തേടി അയാൾ ചുററിക്കറങ്ങും.''

'എന്തിനു വിവാഹം കഴിക്കുന്നു?' എന്നാണ് കഥയുടെ പേര്. കേമമെന്ന മട്ടിലല്ല ഞാനിത് എടുത്തെഴുതിയത്. അതിലെ ഹാസ്യം കണ്ടുമല്ല. അവയ്ക്ക് അതീതമായി അതിൽ ആഫ്രിക്കൻ മണ്ണിൻെറ മണമുണ്ട്. ആ മണം നമ്മളെ സമാക്രമിക്കുന്നു. ഇതേ അനുഭവം രാജൻ കാക്കനാടൻെറ 'കുമ്പളങ്ങ' എന്ന ചെറുകഥ (മാതൃഭൂമി ആഴ്ചപ്പതിപ്പ്) വായിച്ചപ്പോഴും എനിക്കുണ്ടായി. ദാരിദ്ര്യദുഃഖം അനുഭവിക്കുന്ന ദമ്പതികൾ. കുമ്പളങ്ങകൊണ്ടു 'മോരുകൂട്ടാ'നുണ്ടാക്കി വിശപ്പടക്കുന്നവരാണ് അവർ. എന്നും കുമ്പളങ്ങ കൂട്ടാൻ വേണ്ടി പുറമ്പോക്കിൽ കുമ്പളങ്ങ വിത്തുകൾ പാകി. കുമ്പളങ്ങ ധാരാളമുണ്ടായപ്പോൾ അവയിലൊന്ന് അടർത്തിയെടുക്കാൻ അയാൾ പോകുന്നു. പക്ഷേ ഒരു മുതലാളി അവ അടങ്കലിൽ പിടിച്ചിരിക്കുന്നു എന്നതുകൊണ്ട് അയാൾക്കു പുറമ്പോക്കിൽ കയറാൻപോലും കഴിയുന്നില്ല—'മലയൻ നടന്നു നടക്കുന്നു മാടത്തിൽ അലയും മുറയും നിലവിളിയും'—ഇവിടെ അതൊന്നുമില്ല.

കാലത്ത്—സൂര്യൻ അങ്ങോട്ട് ഉദിക്കുന്ന വേളയിൽ—മഞ്ഞുവീണ നെല്ലിൻപാടങ്ങളിലെ വരമ്പുകളിൽക്കൂടി നടന്നിട്ടുണ്ടോ? മഞ്ഞിൽക്കുതിർന്ന നെല്ലോലകൾ തട്ടി നിങ്ങളുടെ വസ്ത്രം നനയും. മണ്ണിൻെറ മണം സുഖം നല്കും. ദൂരെനിന്നുവരുന്ന ഗാനം—കിളികളുടെ പാട്ട്—കാതിനിമ്പം തരും. ഈ പ്രതീതിയാണ് ഇക്കഥയിലൂടെ നമ്മൾ മുന്നേറുമ്പോൾ. പക്ഷേ വരമ്പു കടന്ന് പറമ്പിലോ റോഡിലോ എത്തുമ്പോൾ നിരാശത. എന്തൊരു ആൻറിക്ലൈമാക്സ്! എന്തൊരു സർവസാധാരണത്വം! രാജൻ കാക്കനാടൻ റബ്ബർ വലിച്ചുനീട്ടുന്നതുപോലെ ഒരു സംഭവത്തെ വലിച്ചുനീട്ടിയത് നമ്മളെ ആൻറിക്ലൈമാക്സിൽ കൊണ്ടുചെല്ലാനോ?

## ചീമേനിയങ്കം

''Art will live on only as long as it has the power to resist society. If it refuses to objectify itself it becomes a commodity'' എന്നു പറഞ്ഞത് മഹാനായ അഡോർനോയാണ് (Adorno-Aesthetic Theory-Page 321-Routledge & Kegan Paul) സമൂഹത്തിനെ എതിർക്കാൻ ശക്തിയുള്ളിടത്തോളം കാലമേ കല ജീവിക്കൂ. കാഴ്ചയ്ക്കും സ്പർശത്തിനും വിധേയമായിത്തീരുന്ന വസ്തുവായില്ലെങ്കിൽ അതു ഒരു വാണിജ്യവസ്തുവായി മാറുന്നു എന്ന മതത്തോട് ആർക്കും യോജിക്കാം. ചിലർ ആദ്യത്തെ വാക്യം ഉൾക്കൊള്ളുന്ന ആശയത്തോട് യോജിച്ചില്ലെന്നു വരാം. അവരും വസ്തുനിഷ്ഠത്വത്തെ അംഗീകരിക്കും. അതിനാലാണ് പടപ്പാട്ടുകൾ വെറും കച്ചവടചരക്കായി മാറുന്നത്. ഏഴച്ചേരി രാമചന്ദ്രൻെറ 'ചീമേനിയങ്കം' എന്ന കാവ്യം (ദേശാഭിമാനി വാരിക) പടപ്പാട്ടല്ല. അത് ഒരു സമൂഹനൃശംസതയെ എതിർക്കുന്ന ശക്തിയുള്ള കാവ്യമാണ്. ചീമേനിയിലുണ്ടായ ഒരു സംഭവം കവിയുടെ ധർമ്മരോഷത്തെ ഉദ്ദീപിപ്പിക്കുന്നു. ദുരന്തം അദ്ദേഹത്തിൻെറ വികാരങ്ങളെ ഇളക്കിവിടുന്നു. ആ മാനസികനിലയോടെ കാവ്യം രചിച്ചാൽ അതു പടപ്പാട്ടായിമാറും. അതു മനസ്സിലാക്കിയ കവി ആ രോഷത്തെയും മററു വികാരങ്ങളെയും സംശോധിതാവസ്ഥയിലാക്കി അനുധ്യാനത്തിൻെറ പ്രശാന്താവസ്ഥ സ്വയം നിർമ്മിക്കുന്നു. പിന്നീടാണ് അഡോർനോ പറയുന്ന objectification നടക്കുക. അപ്പോൾ കോരൻ രൂപംകൊള്ളുകയായി.

കോരൻ വളർന്നു വളർന്നൊരാളാകും
കാര്യങ്ങളൊക്കെയവൻ തിരക്കും
കണ്ണും കരളുമുറയ്ക്കുമ്പോളവൻ
കയ്യൂർക്കളരിയിൽ പോകുമല്ലോ
..................
കളരിമൂപ്പൻെറ കറുത്തകന്നി
കതകിൻ മറവിൽ പതുങ്ങുമല്ലോ.

കോരനു പുറമേ ഒരു പെങ്ങളും ആവിർഭവിക്കുന്നു:-

കാവും കുളങ്ങളും തീണ്ടി
ഉറുമിയും കളരിയും തീണ്ടി
പെണ്ണിനെത്തീണ്ടി പ്രിയപ്പെട്ട മണ്ണിൻെറ
പൊന്നും കവിതയും തീണ്ടി
ചീമേനിക്കുങ്കുമം നെഞ്ചേററിവാ—നിൻെറ
നേർ പെങ്ങളാണു വിളിക്കുന്നൂ.
പുലരുവാനേഴരരാവേയുള്ളൂ
പുലകുളിച്ചെത്തം കേൾക്കേണം.

കോരനിലൂടെ, പെങ്ങളിലൂടെ ചീമേനി സംഭവം അനുവാചകൻെറ മുൻപിൽ രൂപമാർന്നുവരുന്നു. അതോടെ കാവ്യം വിജയം പ്രാപിക്കുന്നു. വീരധർമ്മാത്മകങ്ങളായ വടക്കൻ പാട്ടുകളുടെ ലയം സ്വീകരിച്ച് കാവ്യം രചിച്ച കവിയുടെ ഉചിതജ്ഞതയെ ഞാൻ വിനയപൂർവം അഭിനന്ദിക്കട്ടെ.

## നിരീക്ഷണങ്ങൾ

ഒരു കള്ളം നമ്മൾ ആവർത്തിച്ചു പറഞ്ഞുകൊണ്ടിരുന്നാൽ അതു സത്യം തന്നെന്നു നമുക്കു തോന്നും. തോന്നിക്കഴിഞ്ഞാൽ സത്യം പറയുന്നു എന്ന രീതിയിൽ നമ്മളതു പിന്നീടും പറയും. എതിർക്കാൻ വരുന്നവരോടു കോപിക്കുകയും ചെയ്യും. ചില സാഹിത്യകാരന്മാരെക്കുറിച്ചു ചില നിരൂപകർ വർഷങ്ങൾക്കു മുൻപു പറഞ്ഞുതുടങ്ങിയ അസത്യം ഇന്നു സത്യം തന്നെയാണെന്ന് അവർക്കു തോന്നുന്നു. അതിനാലാണ് എതിർത്തുപറയുന്നവരോട് അവർ ദേഷ്യപ്പെടുന്നത്.

സമുന്നത സ്ഥാനത്തു ഇരുന്നുകൊണ്ട് നടത്തുന്ന അസത്യപ്രസ്താവങ്ങൾ ധൈഷണിക ജീവിതത്തിൻെറ അധിത്യകതയിലെത്തിയവരെപ്പോലും വഴി തെററിക്കും. ഹിററ്ലർ നടത്തിയ പ്രചാരണം ജർമ്മൻ തത്ത്വചിന്തകൻ ഹൈഡഗർ (Heidegger) ശരിയാണെന്ന് അഭിപ്രായപ്പെട്ടു. ക്രോചെയുടെ തത്ത്വചിന്തയിലും ദാനൂൻസ്യയോയുടെ സാഹിത്യകൃതികളിലും (D'Annunzio) ഫാസ്സിസത്തിൻെറ നിഴലാട്ടമുണ്ട്.

2. ഞാൻ തിരുവനന്തപുരത്തെ ശ്രീമൂലവിലാസം

ഇംഗ്ളീഷ് സ്കൂളിൽ പഠിക്കുന്ന കാലത്ത് പദ്മതീർത്ഥക്കരയിൽ ഒരു സന്ന്യാസി പ്രത്യക്ഷനായി. കോണകം മാത്രമുടുത്ത ഏതു സന്ന്യാസിയും ഇവിടെ ആരാധ്യനാണ്. ഭക്തജനങ്ങൾ തടിച്ചുകൂടി. ഒരു ഭക്തൻ അന്നത്തെ ഒരു ബ്രിട്ടീഷ് രൂപ സ്വാമിയുടെ നഗ്നമായ തുടയ്ക്കടുത്തുവച്ചു. അദ്ദേഹം അതെടുത്തു ദൂരെയെറിഞ്ഞിട്ട് 'മണ്ണാണിത്' എന്നു മലയാളത്തിൽ അരുളിച്ചെയ്തു. ഞാൻ ആ ആത്മാനന്ദസ്വാമി തിരുവടികളോടു ചോദിച്ചു:- ''സ്വാമീ രൂപമണ്ണാണെങ്കിൽ അത് അവിടെ കിടക്കട്ടെ എന്നു കരുതിയാൽപ്പോരേ? മണ്ണല്ല എന്ന് സ്വാമിക്കു തോന്നിയതുകൊണ്ടല്ലേ അങ്ങ് അതു ദേഷ്യത്തോടെ ദൂരെയെറിഞ്ഞത്?'' സ്വാമി അതു കേട്ടതായി ഭാവിച്ചില്ല.

ശങ്കരാചാര്യരുടെ ''നാരീസ്തന ഭരനാഭീദേശം ദൃഷ്ട്വാമാ ഗാ മോഹാവേശം ഏതന്മാംസ വസാദിവികാരം മനസിവിചിന്തയ വാരം വാരം'' (സ്ത്രീയുടെ സ്തനങ്ങളും നാഭീദേശവും കണ്ടു മോഹാവേശം പ്രാപിക്കരുത്. അത് മാംസത്തിന്റെയും കൊഴുപ്പിന്റെയും രൂപാന്തരമാണ്. ഇത് ഓരോതവണ അവയെ നോക്കുമ്പോഴും വിചാരിക്കൂ) എന്ന ഉദ്ബോധനം ചെവിക്കൊള്ളുമ്പോഴെല്ലാം സ്തനഭരവും നാഭീദേശവും കണ്ട് കൊതിയുണ്ടായവർക്കു മാത്രമേ അങ്ങനെ എഴുതാൻ പറ്റൂ എന്നു ഞാൻ വിചാരിക്കാറുണ്ട്. ലൗകികങ്ങളായ എല്ലാ വസ്തുക്കളിൽനിന്നും വസ്തുതകളിൽനിന്നും മാറി നിസ്സംഗനായി വർത്തിച്ച മഹാത്മാവിന്റെ ഉദ്ബോധനമാണ് അതെന്നു ആരെങ്കിലും പറഞ്ഞാൽ എനിക്കു അതിനോടു യോജിക്കാൻ വയ്യ. സ്ത്രീയെ ഇങ്ങനെ നിന്ദിച്ച ശങ്കരാചാര്യർ പുരുഷന്റെ മാംസത്തെയും വസയെയും എന്തുകൊണ്ടു നിന്ദിച്ചില്ല? സ്തനഭരവും നാഭീദേശവും കണ്ട് ആകൃഷ്ടനായ ഒരു പുരുഷനല്ലേ അദ്ദേഹത്തിന്റെ ജനനത്തിനു കാരണക്കാരൻ? ആ സ്ത്രീയല്ലേ അദ്ദേഹത്തെ പെററത്? സ്ത്രീയെ സ്നേഹിക്കാത്തയാൾ സമ്പൂർണ്ണമായ ജീവിതത്തെ സാക്ഷാത്കരിക്കുന്നില്ല.

3. ഇത്രയും എഴുതിയപ്പോൾ എം.പി.അപ്പൻസ്സാറ് പറഞ്ഞ ഒരു കാര്യം ഓർമ്മയിലെത്തുന്നു. ശ്രീരാമൻ സീതയെ വീണ്ടെടുത്തുകൊണ്ട് അയോദ്ധ്യയിലെത്തിയപ്പോൾ ഭരതൻ ദേവിയെ വന്ദിച്ചു. അതിനുശേഷം കാളിദാസൻ പറയുന്നു:-

ലങ്കേശ്വര പ്രണതിഭംഗദൃഢ വ്രതംത
ദ്വന്ദ്യംയുഗം ചരണയോർജ്ജനകാത്മജായാഃ
ജ്യേഷ്ഠാനുവൃത്തി ജടിലം ചശിരോസ്യ
സാധോ
രന്യോന്യ പാവന മഭൂദുഭയം സമേത്യ

(രഘുവംശം-13-ാം സർഗ്ഗം)

(ലങ്കേശ്വരന്റെ പ്രണാമങ്ങളെ നിരസിക്കുന്നതിൽ ദൃഢവ്രതമാർന്ന ജനകജയുടെ ആരാധ്യങ്ങളായ കഴലിണയും ജ്യേഷ്ഠനെ അനുസരിച്ച് ജടകെട്ടിയ ഈ നല്ലയാളിന്റെ ശിരസ്സും തമ്മിൽച്ചേർന്നിട്ട് അന്യോന്യം പാവനത്വമിയററി) ഭരതന്റെ ശിരസ്സ് സീതയുടെ പാദങ്ങൾക്കു പാവനത്വം ജനിപ്പിച്ചു. സീതയുടെ പാദങ്ങൾ ഭരതന്റെ ശിരസ്സിനും വിശുദ്ധിയുണ്ടാക്കി. ഇവിടെ സ്പർശം തികച്ചും, ഉത്കൃഷ്ടം. കുമാരനാശാന്റെ 'നളിനി'യിലെ ''ഒററയായിടകുരുങ്ങിവാച്ച തൻ കററവാർകുഴലുതൽപദങ്ങളിൽ ഉററാഗമൊട്ടടിഞ്ഞു കാൺകയാൽ മുററുമോർത്തു കൃതകൃത്യയെന്നവൾ'' എന്ന ശ്ലോകത്തിൽ തലമുടിയും പാദങ്ങളും തമ്മിലുള്ള സ്പർശമാണ് വർണ്ണിച്ചിരിക്കുന്നത്. കാളിദാസനും കുമാരനാശാനും രണ്ടു ഭാവങ്ങളെയാണ് വർണ്ണിക്കുന്നത്. സ്പർശം എന്നതിനെ മാത്രം അവലംബിച്ചു പറയുകയാണെങ്കിൽ ആദ്യത്തേതിനാണ് ഉത്കൃഷ്ടത. അപ്പൻസ്സാറിന്റെ അഭിപ്രായം എന്റെ വാക്കുകളിലൂടെ വന്നപ്പോൾ മാററം വന്നുവോ എന്തോ. തെററുണ്ടെങ്കിൽ അദ്ദേഹം ക്ഷമിക്കുമല്ലോ.

☆ ☆ ☆

ഒരു നേരമ്പോക്ക് ആയിക്കൊള്ളട്ടെ. സ്വന്തമല്ല, പരകീയം. മാനസികരോഗവിദഗ്ദ്ധൻ രോഗിണിയോടു ചോദിച്ചു:- 'നിങ്ങൾ ലൈംഗികവേഴ്ച നടത്തുമ്പോൾ ഭർത്താവിനോടു സംസാരിക്കാറുണ്ടോ?' രോഗിണി അറച്ചറച്ചു മറുപടി പറഞ്ഞു:- ''ഓ—അതേ, അതേ. ഞാൻ കിടക്കുന്നതിനടുത്തു ടെലിഫോൺ ഉണ്ടെങ്കിൽ മാത്രം.''

## മസ്തിഷ്കത്തിനും അപ്പുറത്ത്

എന്റെ മകൻ സ്കൂട്ടറിൽനിന്നു വീണു തലയിടിച്ചു ബോധശൂന്യനായി റോഡിൽ കിടക്കുന്നുവെന്ന് അറിഞ്ഞയുടനെ ഞാൻ കാറിൽ അവിടെയെത്തി. അവനെയെടുത്ത് ശാസ്തമംഗലത്തെ ശ്രീരാമകൃഷ്ണ ആശുപത്രിയിൽ കൊണ്ടുവന്നു. ഡോക്ടർ തലയിലെ മുറിവു വൃത്തിയാക്കാൻ യത്നിച്ചപ്പോൾ അടുത്തുനിന്ന എന്റെ ദേഹത്തു സ്പർശിച്ചുകൊണ്ട് മകൻ പറഞ്ഞു:- 'എന്നെ വീട്ടിൽ കൊണ്ടുപോകണം' എന്ന്. അവനു ബോധമില്ല. തലച്ചോറു തകർന്നു പോയി. ഹൃദയസ്പന്ദത്തെ നിയന്ത്രിക്കുന്ന തലച്ചോറിന്റെ കേന്ദ്രം വൈകാതെ പ്രവർത്തനരഹിതമാകും. എങ്കിലും തൊട്ടടുത്തുനിന്ന എന്നെ അവനിലുള്ള ഏതോ ഒരു ശക്തിവിശേഷം അറിഞ്ഞു. അതു വെറും 'റിഫ്ളെക്സ്' ആണെന്നു ഡോക്ടർമാർ പറയുമായിരിക്കും. ഞാനതു വിശ്വസിക്കുന്നില്ല. അബോധാവസ്ഥയിൽ മകൻ അച്ഛനെ അറിഞ്ഞ ഒരുന്നതമായ ശക്തി അവനിലുണ്ട്. അച്ഛനാണ് ബോധരഹിതനായി ആശുപത്രിയിൽ കിടക്കുന്നതെങ്കിൽ അയാളുടെ അടുത്തുനില്ക്കുന്ന മകനെ അയാളും ആ ശക്തിവിശേഷത്താൽ അറിയും. മനുഷ്യരെ കൂട്ടിച്ചേർക്കുന്ന ഈ ശക്തിയെ ഒരു പട്ടാളക്കാരനെയും ഒരു കൊച്ചുകുട്ടിയെയും ചിത്രീകരിച്ച് വ്യക്തമാക്കിത്തരുന്നു എബ്രഹാം മാത്യു. (കുങ്കുമത്തിലെ ദൈവം സത്യം കാണുന്നു എന്ന കഥ) സ്ഥിരമായി കേൾക്കുന്ന നാദത്തിൽ നിന്ന് വിഭിന്നമായ നാദം ഇക്കഥയിൽനിന്ന് ഉയരുന്നു.

☆ ☆ ☆

വാക്കുകൾ ഉപയോഗിച്ചാണ് സംഭാഷണം. പക്ഷേ ഒരു ബിന്ദുവിനപ്പുറത്ത് വാക്കുകളില്ലാതെയും ആളുകൾ സംസാരിക്കും. ജീവിച്ചിരിക്കുന്ന വ്യക്തിയും മരിച്ച വ്യക്തിയും ഇങ്ങനെ വികാരവിചാരങ്ങൾ പകരുന്നുണ്ട്. ഒരു ബിന്ദു കടന്നാൽ ഉത്കൃഷ്ടമായ കലയ്ക്കും വാക്കുകൾ വേണ്ട.



ശങ്കരാചാര്യർ

ഒരു കള്ളം നമ്മൾ ആവർത്തിച്ചു പറഞ്ഞുകൊണ്ടിരുന്നാൽ അതു സത്യം തന്നെന്നു നമുക്കു തോന്നും. തോന്നിക്കഴിഞ്ഞാൽ സത്യം പറയുന്നു എന്ന രീതിയിൽ നമ്മളതു പിന്നീടും പറയും. എതിർക്കാൻ വരുന്നവരോടു കോപിക്കുകയും ചെയ്യും. ചില സാഹിത്യകാരന്മാരെക്കുറിച്ച് ചില നിരൂപകർ വർഷങ്ങൾക്കുമുമ്പു പറഞ്ഞു തുടങ്ങിയ അസത്യം ഇന്നു സത്യംതന്നെയാണെന്ന് അവർക്കു തോന്നുന്നു. അതിനാലാണ് എതിർത്തു പറയുന്നവരോട് അവർ ദേഷ്യപ്പെടുന്നത്.